# ബാലിയിലേക്ക്
# ഒരു ഹ്രസ്വ യാത്ര




പ്രൊഫ.കെ പി  മോഹൻ ദാസ്

**കവർ  ചിത്രം  : ഡോ. മനോജ് മോഹൻ**

മാർച്ച് - 2016

# 1

## കോഴിക്കോട്ടു നിന്ന് ബാലിയിലേക്ക്

കംബോഡിയാ യാത്ര പ്ലാൻ ചെയ്തു സഹയാത്ര ചെയ്ത പഴയ കാല സഹപ്രവർത്തകന്റെ മകൻ ടെറി തന്നെയാണ് ഈ യാത്രക്കും പ്രചോദനം ആയതു. ഏപ്രിൽ മാസത്തിൽ ഒരു യാത്രക്ക് ആഗ്രഹം പ്രകടിപ്പിച്ചിരുന്നപ്പോൾ ആണ് സ്കൊട്ട്ലന്റിൽ നിന്നും മകൻ കുടുംബ സമേതം സിങ്കപൂരിൽ ഒരു കോൺഫെരന്സിനു വരുന്നു എന്ന് അറിഞ്ഞത് . "അച്ഛനും അമ്മയും വരുന്നോ കുറച്ചു ദിവസം ഒരുമിച്ചു കഴിയാം " എന്നയാള്. പക്ഷെ ഏതാനും മാസങ്ങൾ അവിടെ ജോലി ചെയ്തു താമസിച്ച ഞങ്ങൾ അതിൽ അത്ര താല്പര്യം പ്രകടിപ്പിച്ചില്ല. ബാലി യാത്രയെ പറ്റി സൂചിപ്പിച്ചപ്പോൾ അവർ ബാലിയിൽ വരാം. ഒരുമിച്ചു ബാലി സന്ദർശിക്കാം എന്നായി. അങ്ങനെയാണ് ഈ യാത്രക്ക് തുടങ്ങിയത്. എയർ ഏഷ്യാ വിമാനത്തിൽ ടിക്കറ്റ് ബുക്ക് ചെയ്തു. കൊച്ചിയിൽ നിന്ന് കൊലാലമ്പൂർ വഴി ബാലിയിലെ ഡെൻപാസർ വിമാനത്താവളത്തിൽ വച്ച് കണ്ടു മുട്ടി , നാല് ദിവസം ബാലിയിൽ , വരുന്നതും പോകുന്നതുമായ ദിവസം ഉൾപ്പെടെ. രണ്ടു ദിവസം അവിടെ ചുറ്റി കാണാൻ അവസരം കിട്ടും. മകൻ ഹോട്ടലിൽ മുറി ബുക്ക് ചെയ്തു, ടെറിയുടെ സുഹൃത്തായ ഡ്രൈവർ ഞങ്ങളെ ബാലി കാണിക്കാം, ന്യായമായ തുകയ്ക്ക് വണ്ടിയും കൊണ്ടു അയാൾ വിമാനത്താവളത്തിൽ എത്താം എന്നുറപ്പുതന്നു.

ആദ്യത്തെ കടമ്പ കൊച്ചി വിമാനത്താവളത്തിൽ ഫെബ് 15 നു രാത്രിയിൽ എത്തുക എന്നതായിരുന്നു. കോഴിക്കോട്ടു നിന്ന് സൌകര്യമായ ട്രെയിൻ കണ്ണൂർ എറണാകുളം സിറ്റി തന്നെ, അങ്കമാലിയിൽ സ്റ്റോപ്പുള്ള അപൂർവ്വം ട്രെയിനുകളിൽ ഒന്നാണ് അത്. ചെയർ കാറിൽ സീറ്റില്ല. രണ്ടാം ക്ലാസിലും. അതുകൊണ്ടു തത്കാൽ എന്ന ഭാഗ്യക്കുറിയിൽ ടിക്കറ്റ് വാങ്ങാമെന്നു കരുതി. റെയിൽവേ നിയമം അനുസരിച്ച് 14 നു 10 മണിക്ക് ഇന്റർനെറ്റ് തുറന്നു തയാറായി നിന്നു. രണ്ടു മിനുട്ട് കൊണ്ടു സീറ്റ് ഉറപ്പായി എന്ന് വിശ്വസിച്ചു യാത്രയ്ക്ക് തയാറായി. കുഞ്ഞുങ്ങൾക്ക് ഇഷ്ടമായ കി ന്നത്തപ്പവും കായ വറുത്തതും അലുവയും വാങ്ങി പെട്ടിയിലാക്കി

വണ്ടിയിൽ  കയറി. ടിക്കറ്റ് ഉണ്ടല്ലോ എന്ന് കരുതി  ചെയർ കാറിൽ തന്നെ കയറി. വണ്ടിയിൽ  നല്ലതിരക്ക്. സീറ്റിൽ  എത്തിയപ്പോൾ അവിടെ ആൾക്കാർ ഇരിപ്പുണ്ട്, ടി ടി വന്നപ്പോൾ ഞങ്ങളുടെ സീറ്റ് വെയിറ്റിംഗ് ലിസ്റ്റിൽ ആണ് (CKWL 14,15) നിങ്ങൾ  അടുത്ത സ്റ്റേഷനിൽ  ഇറങ്ങണം  എന്നായി  ടി ടി. ആരോ പറഞ്ഞു എന്തെങ്കിലും കൊടുത്തു അഡ്ജസ്റ്റ് ചെയ്യാൻ പറ്റുമോ എന്ന് നോക്ക് , പക്ഷെ അതിനോടുള്ള  വൈമുഖ്യം  കൊണ്ടു ഒരു വിധം അടുത്തുള്ള ജനറൽ കംപര്ട്ട്മെന്റിൽ  കയറാൻ  തിരൂരിൽ  നിന്ന് ശ്രമിച്ചു. ഒരു വിധം ശ്രീമതിയെ കയറ്റി രണ്ടു  ക്യാബിൻ ട്രോളിയും ഒരു ബാക്ക് പാക്കുമായി  ഞാൻ പുറകെ കയറി. ഇടനാഴിയിൽ  നിൽക്കാൻ കൂടി ഇടമില്ല പൂർണആരോഗ്യവതി  അല്ലാത്ത  ശ്രീമതിക്ക്  എന്റെ കൊച്ചുമകന്റെ  പ്രായമുള്ള  ഒരു കുട്ടി  എഴുനേറ്റു കൊടുത്ത സീറ്റിൽ അയാളെ  ഇരുത്തി, നന്മ  ഇപ്പോഴും  ബാക്കി ഉള്ളവർ  ഉണ്ടെന്നതിനു ദൈവത്തിനു നന്ദി പറഞ്ഞു  ഞാൻ ബാഗുമായി  ഒരു വിധം ഷോരനൂർ വരെ  നിന്നു. വളരെ വിഷമിച്ചു പെട്ടി രണ്ടും സീറ്റിനടിയിൽ കയറ്റി വച്ച് വളരെ  പ്രധാനപ്പെട്ട  പാസ്‌പോർട്ടും മറ്റും അടങ്ങിയ  ബാക്ക് പാക്ക് തോളത്ത്  തന്നെ വച്ച് ഒരു വിധം അങ്കമാലിയിൽ എത്തി. വഴിയിൽ  നിന്ന് ജനറൽ ടിക്കറ്റ് എടുക്കാൻ കഴിഞ്ഞില്ല  ആദ്യമായി കുറ്റബോധത്തോടെ  ടിക്കറ്റില്ലാതെ  തന്നെ യാത്ര  ചെയ്യേണ്ടി വന്നു.

നേരത്തെ  വിളിച്ചു  പറഞ്ഞത്  കൊണ്ടു  നെടുമ്പാശ്ശേരി വിമാനത്താവളത്തിനടുത്  താമസിക്കുന്ന അനന്തിരവൻ കാറുമായി വന്നു, അവന്റെ വീട്ടിൽ പോയി  സഹോദരിയുമായി  അൽപസമയം കഴിഞ്ഞു, അവിടെ നിന്ന് അത്താഴവും കഴിച്ചു  വിമാനത്താവളത്തിൽ എത്തി.  ലോകത്തിലെ  ആദ്യത്തെ  പൂർണ  സൌരോർജ വിമാനത്താവളത്തിൽ  എത്തി.  അവിടെയും  എന്റെ  ഒരു സഹപ്രവർത്തകന്റെ  മകൻ എഞ്ചിനീയർ ആയി  പ്രവർത്തിക്കുന്നു എന്ന അഭിമാനത്തോടെ  വിമാനത്തിൽ കയറി.  എയർ ഏഷ്യ വിമാനം കൃത്യ സമയത്ത് തന്നെ പുറപ്പെട്ടു.  കുറഞ്ഞ നിരക്കുള്ള വിമാനം ആയതുകൊണ്ട്  ഭക്ഷണം ഇല്ല കുടിക്കാൻ  ഒരു ചെറിയ കുപ്പി വെള്ളത്തിന്  അഞ്ചു  രിന്കിറ്റ് ( ഏകദേശം  എന്പതു രൂപ ) കൊടുക്കണം. ഞങ്ങൾ കയ്യിൽ കരുതിയിരുന്ന വെള്ളം  സെക്യൂരിറ്റി പരിശോധനയിൽ  മാറ്റി. രാത്രി ആയതു കൊണ്ടു അല്പം ഉറങ്ങാൻ ശ്രമിച്ചു രാവിലെ 6 മണിക്ക് കൊലാലമ്പൂറിലെ രണ്ടാമത്തെ

വിമാനത്താവളത്തിൽ ഇറങ്ങി. ലഗേജ് നേരിട്ട് ബാലിയിലേക്ക് ബുക്ക് ചെയ്തത് കൊണ്ടു ബാക്ക്പാക്ക് മാത്രം കയ്യില് ഉണ്ട്. ബാലിയിലേക്ക് വിമാനം പത്തര മണിക്കേ ഉള്ളൂ. അതുകൊണ്ടു ട്രാൻസിറ്റ് ലോഞ്ചിൽ പല്ല്തേച്ചു മുഖം കഴുകി അല്പം ഭക്ഷണം അന്വേഷിച്ചു. മാക് ഡോണാൾഡിന്റെ ബ്രേക്ക് ഫാസ്റ്റു തന്നെ ശരണം. രണ്ടു പേർക്ക് മുപ്പതു റിങ്കിറ്റ് കൊടുത്തപ്പോൾ കഴിക്കാനുള്ളതും കാപ്പിയും കിട്ടി, തൽക്കാലം വിശപ്പടങ്ങി. വിമാനത്തിൽ കയറി.

ഒന്നര മണിക്ക് വിമാനം ബാലിയിലെ ഡെൻപാസർ വിമാനത്താവളത്തിൽ എത്തി. അവിടെ വച്ച് തന്നെ കിട്ടുന്ന വിസയ്ക്ക് കരുതിയ എഴുപതു ഡോളറുമായി വിസ കൌണ്ടറിൽ എത്തി. അവർ ഹാർദമായി സ്വാഗതം ചെയ്തു, ഇന്ത്യക്കാർക്ക് ഫ്രീ വിസ ആണെന്നറിയിച്ചു, പുറത്തിറങ്ങിയപോൾ മകനും കുടുംബവും ടെറി ഏർപ്പെടുത്തിയ ഡ്രൈവർ സുപാര്തായുമായി നില്കുന്നു, ബോർഡിൽ എന്റെ പേരാണ് എഴുതിയിരുന്നത് അവർ മുമ്പേ തന്നെ തിരിച്ചറിഞ്ഞു കഴിഞ്ഞിരുന്നു. മൂന്നു മണിക്ക് ഹോട്ടലിൽ എത്തി.



## 2

## ആദ്യ ദിവസം ബീച്ചും പാർക്കും

ബാലി എന്ന ദ്വീപ് ഇന്തോനേഷ്യയിലെ ഒരു ചെറിയ ദ്വീപാണ്. ബാലി എന്ന പ്രവിശ്യയിൽ സമീപത്തുള്ള ചെറിയ ചില ദ്വീപുകളും ഉൾപ്പെടുന്നു. പൊതുവേ മുസ്ലിങ്ങൾ കൂടുതലുള്ള ഇന്തോനേഷ്യയിലെ ഹിന്ദുക്കൾ കൂടുതൽ താമസിക്കുന്ന ജില്ലയാണ് ബാലി. 2014 ലെ സെൻസസ് അനുസരിച്ച്, ബാലിയിലെ ജനസംഖ്യ 4,225,000 ആയിരുന്നു , അതിൽ ഹിന്ദുക്കൾ 83.5% , മുസ്ലിങ്ങൾ 3.4% , കൃസ്ത്യൻസ് 2.5% ബുദ്ധമതാനുയായികൾ 0.5% എന്നിങ്ങനെ പോകുന്നു. കോലാലംപൂരിൽ നിന്ന് മൂന്നു മണിക്കൂറിൽ താഴെ മാത്രമേ വിമാനത്തിൽ യാത്ര ചെയ്താൽ മതി. ഭൂമദ്ധ്യ രേഖയ്ക്ക് 8 ഡിഗ്രി തെക്കായുള്ള ബാലിയിൽ പൊതുവേ നമ്മുടെ കേരളത്തിലെ കാലാവസ്ഥ തന്നെ. മഴ ധാരാളം, അതുകൊണ്ടു നമ്മുടെ നാട്ടിലെ പോലെ നല്ലപച്ചപ്പ് എല്ലായിടത്തും കാണാം. പൊതുവേ ടൂറിസ്റ്റ് വ്യവസായം തന്നെ വരുമാനം. ധാരാളം മരത്തിലും കല്ലിലും കൊത്തിയെടുത്ത ശില്പങ്ങൾ എല്ലായിടത്തും കാണാം. റോഡുകൾ പൊതുവേ വീതി കുറഞ്ഞവയാണ് എന്നാൽ നല്ലത് , നമ്മുടെ നാട്ടിലെപോലെ കുന്നും കുഴിയും തീരെ കാണാനില്ല. പല ഇടങ്ങളിലും ട്രാഫിക് നല്ലതു പോലെ ഉള്ളതുകൊണ്ട് പലപ്പോഴും തിരക്കുള്ള സമയത്ത് അധികം വേഗത്തിൽ യാത്ര ചെയ്യാൻ വിഷമമാണ്.




ഇന്തോനേഷ്യൻ ദ്വീപുകൾ മാപ്പ്

ഞങ്ങൾ താമസം ബുക്ക് ചെയ്തിരുന്നത്  വിമാനത്താവളത്തിൽ നിന്ന് പതിനഞ്ചു മിനിട്ടു യാത്ര ചെയ്തു കുട്ട ബീച്ചിനടുത്തുള്ള Kutta Sea View Resorts ആയിരുന്നു. അല്പം പഴയതാണെങ്കിലും വൃത്തിയും സൌകര്യവും ഉള്ള മുറികള്, മൂന്നു നിലകൾ മാത്രമേ ഉള്ളൂ. അതുകൊണ്ടു ലിഫ്റ്റ് ഇല്ല ഞങ്ങൾ സീനിയേർസ് താഴെയുള്ള മുറിയിലും കുട്ടികൾക്ക് മൂന്നാം നിലയിലും ആയി മുറി കിട്ടി. ഹോട്ടലിൽ സ്വിമ്മിംഗ് പൂൾ ആയുർവേദ ചികിത്സയ്ക്കും (Spa) എല്ലാ സൌകര്യങ്ങളും ഉണ്ട്, എല്ലാത്തിനും ചാർജുകൾ അല്പം കൂടുതലാണോ എന്ന് എനിക്കു തോന്നി. കഷ്ടിച്ച് നൂറു മീറ്റർ നടന്നാൽ കടൽ തീരം ആയി. അതുകൊണ്ടു കുട്ടികൾക്ക് ഉത്സാഹം ആയി. പൊതുവേ റോഡുകൾ പോലെ അത്ര വൃത്തി ഇലെങ്കിലും സാമാന്യം വൃത്തിയുള്ള ബീച്ച് . കഴിക്കാൻ മാക് ഡോനാൾട് അടുത്തു തന്നെ ഉണ്ട്. എരിവും പുളിയും കുറഞ്ഞ ഭക്ഷണം കഴിച്ചു ശീലമായ കുഞ്ഞുങ്ങൾക്ക് അത് തന്നെ പഥ്യം. നമ്മുടെ മീനും ചോറും ദോശയും സാമ്പാറും കിട്ടാനില്ല കാലിഫോർണിയയിൽ പോലും ഗൂഗിൾ സെർച്ച് ചെയ്താൽ അഞ്ചിലധികം ഇന്ത്യൻ രേസ്റ്റൊരന്റുകൽ വിളിപ്പാടകലെ കിട്ടുമെന്നത് വേറെ . നമ്മുടെ ആൾക്കാർ അവിടെ തട്ടുകട തുടങ്ങിയാൽ നല്ലവരുമാനം ഉണ്ടാക്കാം എന്ന് തോന്നുന്നു. ( ഒരു തിരുത്ത്: എന്റെ സുഹൃത്ത് ടെറി പറയുന്നു ബാലിയിൽ ധാരാളം ഇന്ത്യൻ റെസ്റ്റൊരന്റുകൾ ഉണ്ടെന്നു, സമയകുറവ് കൊണ്ടു ഞങ്ങൾ തിരഞ്ഞു നടന്നില്ല അത് കൊണ്ടു കണ്ടുമില്ല.ആർക്കും തട്ടുകട നടത്താൻ സാദ്ധ്യത ഇലെന്നു സാരം )




ബാലി ദ്വീപ്  മാപ്പ്

കുറച്ചു സമയം  വിശ്രമിച്ചതിനു ശേഷം  അധികം ദൂരെ അല്ലാത്ത മറ്റൊരു ബീച്ചിലേക്ക് യാത്രയായി. കടലിലേക്ക്  തള്ളി നിൽകുന്ന മറ്റൊരു ബീച്ച്. ആൾക്കാർ ശാന്തമായ കടൽ ഉള്ള ഭാഗത്ത് കുഞ്ഞുങ്ങളുമായി കുളിക്കുന്നു. തിരമാലകളെ മുറിച്ചു സർഫ് ചെയ്യുന്ന സാഹസികർ ചിലർ. ഓല മേഞ്ഞ കുടിലുകളും എല്ലാം ധാരാളം. നമ്മുടെ നാട്ടിലെ കൈതച്ചെടികൾ വേരോടെ ബീച്ചിൽ നിലനിർത്തിയിട്ടുണ്ട്. കുട്ടനാട്ടിലെ മെത്തപ്പായ ഉണ്ടാക്കുന്ന തരം പൂക്കൈത ചെടികൾ.

അവിടെ ഒരു പുൽത്തകിടി വച്ച് പിടിപ്പിച്ച പാർക്കും ആൾക്കാർക്ക്  നടക്കാനും ഓടാനും മറ്റും സൌകര്യമുള്ള പാതയും സുലഭം. അതിന്റെ നടുവിൽ നല്ല ഉയരത്തിൽ ഒരു പ്രതിമയും. ശ്രീ രാമലക്ഷ്മണന്മാർ ആണെന്ന് തോന്നുന്നു.  കാവലിനെന്നോണം വഴിയിൽ സാക്ഷാൽ  ഗണപതിയുടെ പ്രതിമകൾ. ഈ പിക്നിക് സ്പോട്ടിന്റെ പേർ : Nusa Dua Peninsula.  എന്നാണ്.



തിരിച്ചു പോകുന്ന വഴി  ബാലിയിലെ  കരകൌശല വസ്തുക്കൾ വിൽക്കുന്ന  ഒരു ഷോപ്പിംഗ് കോമ്പ്ലെക്സിൽ  നിർത്തി. നമ്മുടെ സാരഥി  സുപാർത്ത  മുമ്പ് ജോലി ചെയ്തിരുന്ന ഒരു  റെസ്റ്റോറന്റിൽ  നിന്നും ആഹാരവും കഴിച്ചു ഹോട്ടലിൽ  വിശ്രമം. ആദ്യത്തെ  ദിവസം കഴിഞ്ഞു.



വഴിയിലെ സാധാരണ പ്രതിമകൾ



ഗണപതി പ്രതിമകൾ വഴിയിൽ



രാമ ലക്ഷ്മണന്മാർ



കടൽ  തീരം (മുനമ്പ്)

## 3

## കോടിപതിയല്ല  ലക്ഷപ്രഭു , ക്ഷേത്രങ്ങളും

ഇന്തോനേഷ്യയിലെ  നാണയം രുപായ ആണ് . (IDR Indonesian Rupaih) ഇതിന്റെ വിനിമയം ആയിരക്കണക്കിനാണ് . പണ്ടു ടർക്കിയിൽ ഒരു മില്ല്യൻ ലീറ കൊടുത്താൽ ഒന്നര അമരിക്കൻ ഡോളർ കിട്ടുമായിരുന്നു. അതുകൊണ്ടു ഒരു ചായ കുടിയ്ക്കാനും പത്തു ലക്ഷം  ലീറ കൊടുക്കണമായിരുന്നു. എല്ലാവരുടെ കയ്യിലും കോടികൾ , അതുകൊണ്ടു എല്ലാവരും കോടിപതികളായിരുന്നു. പക്ഷെ ഇവിടെ ഒരു ഡോളറിനു 14000 IDR  കിട്ടും ഒരു ഡോളറിനു. അതുകൊണ്ടു കോടിപതിയായില്ലെങ്കിലും എല്ലാവർക്കും ലക്ഷ പ്രഭുവാകാൻ വിഷമമില്ല പക്ഷെ ഒരു ചായ കുടിക്കണമെങ്കിൽ 30000 – 40000 IDR കൊടുക്കണം. നമ്മുടെ നാട്ടിൽ ഈ നാണയം കിട്ടാൻ സാദ്ധ്യത കുറവാണ്, മലയേഷ്യൻ രിങ്കിറ്റും സിങ്കപൂർ ഡോളറും കിട്ടുമെങ്കിലും . അതുകൊണ്ടു എല്ലാവര്ക്കും സ്വീകാര്യമായ അമേരിക്കൻ ഡോളർ തന്നെ കരുതുകയാണ് നലല്ത് പക്ഷെ വിനിമയം ചെയ്യുമ്പോൾ സൂക്ഷിച്ചില്ലെങ്കിൽ പണി പാളും എന്നോർത്താൽ നന്ന്. അംഗീകൃത  വിനിമയ ഏജെൻസികളിൽ നിന്ന് മാറിയാൽ റേറ്റ് അല്പം കുറവാണെങ്കിലും ചതിക്കപ്പെടുകയില്ല പ്രത്യേകിച്ചും എണ്ണിനോക്കിയില്ലെങ്കിൽ .

ബാലിയിലെ മറ്റൊരു പ്രത്യേകത  ക്ഷേത്രങ്ങളാണ്. എല്ലാ വീടുകളിലും ഒരു ചെറിയ ക്ഷേത്രം  ഉണ്ടാവും  അവിടെ ഒരു പ്രതിമയും., എല്ലാ ദിവസവും രാവിലെ അവിടെ  വിളക്ക് വെച്ച്  പ്രസാദം ( ഭക്ഷണം) വെച്ചതിനു ശേഷമേ അവർ ദൈനംദിന പരിപാടികൾ തുടങ്ങുകയുള്ളൂ. കടകളുടെ മുമ്പിൽ പോലും ഇത്തരം കുട്ടി ക്ഷേത്രങ്ങൾ കാണാം. മിക്കവാറും പ്രതിമകളിൽ മാല ചാർത്തി താഴത്തെ ഭാഗം ഒരു  കള്ളി മുണ്ട് കൊണ്ടു ചുറ്റി മറച്ചിരിക്കും, മിക്കവാറും കറുപ്പും വെളുപ്പും കളം കളം ആയ നമ്മുടെ ഒരു കൈലി മുണ്ട് പോലെയുള്ള  വസ്ത്രം. മറ്റു ചില പ്രതിമകളിൽ മഞ്ഞ വസ്ത്രവും ഉടുപ്പിച്ചിട്ടുണ്ട്. നമ്മുടെ നാട്ടിൽ ലുങ്കി ( കൈലി ) അമ്പലത്തിൽ മാത്രമല്ല കോളേജു ലൈബ്രറിയിൽ പോലും അനുവദനീയമല്ല എന്നോർക്കുമ്പോൾ ഈ കൈലി ചുറ്റിയ ദൈവങ്ങളെ കാണുമ്പോൾ അത്ഭുതം സ്വാഭാവികം. കേരളത്തിലെ

പഴയ തറവാടുകളിൽ മുറ്റത്ത് ഒരു തുളസിത്തറയും ചിലയിടങ്ങളിൽ സർപ്പക്കാവും അടുത്ത കാലം വരെ ഉണ്ടായിരുന്നു എന്നത് സത്യം. ഗൃഹനാഥ രാവിലെ കുളിച്ചു തുളസിക്ക് കിണ്ടിയിൽ വെള്ളം ഒഴിച്ച് നില വിളക്ക് കൊളുത്തി തുളസിക്കതിർ മുടിയിൽ ചൂടി പ്രാർഥിച്ചതിനു ശേഷമേ വീട്ടു കാര്യങ്ങൾ നോക്കുമായിരുന്നുള്ളൂ. വൈകുന്നേരം സർപ്പക്കാവിൽ വിളക്ക് കത്തിക്കുന്നത് വീട്ടിലെ കന്യകമാരുടെ കടമയായിരുന്നു. ഇതൊക്കെ ഇപ്പോൾ നമ്മുടെ നാലുകെട്ടും സർപ്പക്കാവും ബന്ധപ്പെട്ടു നിർമിച്ച സിനിമകളിൽ മാത്രം കാണാം , കാലം മാറുന്നു, നമ്മുടെ കോലവും .



കുട്ടാ ബീച്ച്

രാവിലെ എഴുനേറ്റു കുട്ടാ ബീച്ച് ഒന്ന് കാണാം എന്ന് കരുതി വസ്ത്രം മാറി പുറത്തു കടന്നു . ശ്രീമതി കുളിയും തേവാരവും ആയി തയാറാവുന്നു. ബീച്ച് രാവിലെ വേലിയേറ്റത്തിൽ കടൽ തീരത്തെ മാലിന്യങ്ങൾ അടിഞ്ഞു കൂടിയിട്ടുണ്ട്. എന്നാൽ ഒരാൾ അത് വലിയ ഒരു ചൂല് കൊണ്ടു അടിച്ചു മാറ്റുന്നു. കടൽ തീരത്ത് ചെറിയ തോതിൽ വാണിഭം നടത്തുന്ന . അയാളുടെ വ്യാപാര പ്രാന്തങ്ങൾ എങ്കിലും വൃത്തിയായി കിടക്കട്ടെ എന്ന് കരുതിയാവാം. ഏതായാലും അയാൾ വൈകുന്നേരം വരെ വൃത്തിയാക്കിയാലും കടൽതീരം മുഴുവൻ ആകുയില്ല ്ലതീർച്ച.

## 4

# ഉബുദ് നഗരവും നെൽവയൽ തട്ടുകളും

രാവിലത്തെ ചെറിയ നടപ്പും കഴിഞ്ഞു 24 മണിക്കൂറും പ്രവർത്തിക്കുന്ന മാക് ഡോനാൾടിൽ നിന്നും ഒരു കപ്പൂച്ചിനോ കാപ്പി കുടിച്ചു. ശ്രീമതിക്ക് ഒരു ലാറ്റെ കാപ്പിയും വാങ്ങി 45000 IDR കൊടുത്തു മുറിയിൽ എത്തിയപ്പോൾ കുട്ടികൾ തയ്യാറായി വരുന്നു. യാത്രാപരിപാടി സാരഥിയുമായി ആലോചിച്ചു ആദ്യം കലാകാരന്മാരുടെയും ശില്പികളുടെയും നാടായ ഉബുദ് എന്ന നഗരത്തിലേക്ക് ആക്കാം എന്ന് തീരുമാനിച്ചു. .

ഉബുദ് നഗരവും ശില്പങ്ങളും



ഉബുദ് ക്ഷേത്രം

ഉബുദ് കരകൌശല വിദഗ്ധരുടെ നാടാണ്. മരത്തിലും കരിങ്കലില്ലും ഉണ്ടാക്കിയ കൊത്തുപണികളാണ് മിക്കവാറും എല്ലായിടത്തും. സുന്ദരമായ ശില്പങ്ങൾ വഴിയിൽ എല്ലാം കാണാം. ഉബുദ് ജില്ല കൂടുതലും നെൽ കൃഷിയുള്ള വയലുകളും ധാരാളം താഴ്‌വരകളും ഉൾപെട്ട ഭൂഭാഗമാണ്. ഇവിടെ ധാരാളം ഔഷധ സസ്യങ്ങൾ ഉണ്ടായിരുന്നു. ഉബുദ് എന്ന പേര് തന്നെ ഇന്തോനേഷ്യൻ ഭാഷയിൽ ഔഷധം എന്നതിൽ നിന്ന് വന്നതാണ്. എട്ടാം നൂറ്റാണ്ടിൽ ഇവിടെ ഒരു

മഹർഷി രണ്ടു നദികളുടെ സംഗമ സ്ഥാനത്ത് ഒരു ക്ഷേത്രം സ്ഥാപിച്ചു. പൊതുവേ ഹിന്ദുക്കൾ നദികളുടെ സംഗമസ്ഥാനം പവിത്രമായി കണക്കാക്കുന്നു എന്നറിയാമല്ലോ. നമ്മുടെ തൃവേണി സംഗമവും മറ്റും കുംഭമേള സമയത്ത് എത്രയെത്ര ജീവൻ അപഹരിച്ചു എന്നത് മറ്റൊരു കാര്യം.



ഉബുദ് കൊട്ടാരം

ഉബുദിലെ ടൂറിസം വളരുന്നത് റഷ്യയിൽ ജീവിച്ചിരുന്ന ഒരു ജർമ്മൻ കാരൻ അവിടത്തെ കലാകാരന്മാർക്ക് ശില്പ നിർമാണത്തിലും മറ്റും പരിശീലനം കൊടുത്തതിനു ശേഷമാണ്. 1960 കളിൽ ഡച്ചുകാരനായ ആരീ സ്മിത്ത് എന്ന കലാകാരന്റെ ശ്രമഫലമായി ബാലിയിലെ കലകൾക്ക് ഒരു പുതിയ ഉണർവുണ്ടായി എന്ന് പറയുന്നു. ചെറുപ്പക്കാരായ കലാകാരന്മാരുടെ ഒരു സംഘടന തന്നെ അദ്ദേഹം ഉണ്ടാക്കിയത്രേ. ഇന്ന് ഉബുദിലെ ടൂറിസം ഇന്തോനേഷ്യൻ സംസ്കാരം,യോഗ, പ്രകൃതി എന്നിവയെ വളരെ ആശ്രയിച്ചിരിക്കുന്നു. ഇവിടത്തെ 'ടെക് ടോക് ' എന്ന നൃത്ത രൂപം മഹാഭാരത്തിലെ ദ്രൌപദിയുടെ വസ്ത്രാക്ഷേപത്തോടു ബന്ധപ്പെടുത്തിയാണ്

ഉണ്ടായത് എന്ന് പറയുന്നു. റോഡുകൾ വീതി കുറഞ്ഞതാണ്, രണ്ടു വശത്തും വില്കാൻ തയാറാക്കിയ കൂറ്റൻ പ്രതിമകള്. വച്ചിരിക്കുന്നത് കൊണ്ടു ഉള്ള വീതി പോലും പൂർണമായും ഉപയോഗിക്കാൻ കഴിയുന്നുമില്ല. ഉബുദ് നഗരത്തിലെ റോഡിന്റെ മിക്കവാറും രണ്ടു വശവും വിവിധ തരം ശില്പങ്ങൾ വിൽക്കുന്ന കടകളാണ് , ഏകദേശം പത്തിലധികം കിലോമീറ്റർ നീളത്തിൽ ഇത് തന്നെയാണ് കാണുന്നത്. ഇത്രയധികം കൂറ്റൻ പ്രതിമകൾ ഇവിടെ വില്പന നടക്കുന്നുണ്ടോ എന്ന് സ്വാഭാവികമായും സംശയം തോന്നാം. കടഞ്ഞെടുത്ത പ്രതിമകൾ സിംഹങ്ങള്, മനുഷ്യ രൂപങ്ങള്, കുതിരകള്, പോത്ത്, ഡ്രാഗന്, കന്ഗാരു , തവള പൂച്ച നായ എന്നിവയുടെതാണ്. സുന്ദരമായ ശില്പങ്ങൾ ചെയ്ത വാതിലുകളും ജനാലകളും കട്ടിലും എല്ലാം അവിടെ കാണാം . വിഷ്ണുവിന്റെ വാഹനമായ ഗരുഡന്റെ ശിൽപം മിക്കവാറും എല്ലായിടത്തും പ്രദർശിപ്പിച്ചിട്ടുണ്ട്. ഉബുദിലെ ഒരു കൊട്ടാരവും ക്ഷേത്രവും കണ്ടു , അവിടെയും കുറെ ഫോട്ടോകൾ എടുത്തു.


ടാഫിക് ജങ്ക്ഷനിലെ പ്രതിമകൾ

ഈ മേഖലയിലെ മറ്റൊരു പ്രധാന ടൂറിസ്റ്റ് ആകർഷണം കുരങ്ങന്മാരുടെ കാട് ആണ്. ഇവിടത്തെ കുരങ്ങന്മാർ നമ്മുടെ ശാസ്താംകോട്ടയിലെ കുരങ്ങന്മാരെ പോലെ ചിലപ്പോൾ അക്രമികളാകും കുട്ടികളുടെയും സ്ത്രീകളുടെയും കയ്യിൽ നിന്ന് ബാഗും ഭക്ഷണ സാധനങ്ങളും തട്ടിപ്പറിച്ചു കൊണ്ടു പോകും എന്ന് ആരോ പറഞ്ഞത് കൊണ്ടും സമയക്കുറവു കൊണ്ടും ഞങ്ങൾ കുരങ്ങന്മാരുടെ കാട്ടിലേക്ക് പോയില്ല

## ടെഗലലാന്ഗ് റൈസ് ടെറസ്



ടെറസ് നെൽ കൃഷി

മലഞ്ചെരിവിൽ തട്ടുകളായി നെൽകൃഷി ചെയ്യുന്ന സ്ഥലമാണ് ടെഗലലാന്ഗ് റൈസ് ടെറസ് എന്നറിയപ്പെടുന്നത്. താഴ്‌വരയുടെ രണ്ടു ഭാഗത്തും തട്ടുകളായി നെൽകൃഷി ചെയ്തു വരുന്നു. ഈ കാഴ്ച കാണാനുള്ള പരുവത്തിൽ ഒരു ഹോട്ടലും അവിടെ ഉണ്ടായിരുന്നു, ഉച്ച ഭക്ഷണ സമയം ആയതുകൊണ്ട് ഫോട്ടോ എടുപ്പും ഭക്ഷണവും ഒരുമിച്ചാവാം എന്ന് കരുതി സാരഥി സുപാർത്ത അങ്ങോട്ടാണ് ഞങ്ങളെ നയിച്ചത്. നമ്മുടെ നാട്ടിലെ പാളത്തൊപ്പി പോലെയുള്ള ഒരു തൊപ്പിയും വച്ച് കാൽനടയായി മത്സ്യം വില്കുന്നയാൾക്കാർ കൊണ്ടു നടക്കുന്ന ഒരു മുളക്കമ്പ് രണ്ടറ്റത്തും തൂക്കിയിട്ട കുട്ടയുമായി ഒരാൾ താഴെ പണിയെടുക്കുന്ന ഭാവത്തിൽ നില്കുന്നു. ചിലർ അയാളെ നിറുത്തി ഫോട്ടോ എടുക്കുന്നത് കണ്ടപ്പോഴാണ് അയാൾ ഫോട്ടോയ്ക്ക് പോസ് ചെയ്യുകയാണെന്ന് മനസിലായത്. ചിലറ്റ തടയാന്നുള്ള കുറുക്കു വഴി

തന്നെ , പണിയെടുക്കാതെ , അയാളെ നിറുത്തി ഞങ്ങളും ഏതാനും ഫോട്ടോകൾ എടുത്തു. 50000 IDR കൊടുത്തിട്ടു അയാൾക്ക് അത്ര തൃപ്തി ആയില്ലഎന്ന് തോന്നി. ഭക്ഷണം വലിയ കുഴപ്പമില്ലായിരുന്നു, ചോറും പച്ചക്കറി വെറും മഞ്ഞളും ഉപ്പും മാത്രം ഇട്ടു പുഴുങ്ങിയ ഒരു കറിയുമായി കഴിച്ചു. . അത്യാവശ്യമുള്ളവർക്ക് ചിക്കൻ കഷണങ്ങൾ ഇട്ടതും ലഭ്യമാണ്. സായിപ്പിനെ കരുതിയാണോ അറിയില്ല എരിവും മസാലയും തീരെ ചേർത്തിട്ടില്ലഅതുകൊണ്ടു തന്നെ കുട്ടികൾക്കും അത് നന്നായി തോന്നി.


ടെറസ് നെൽകൃഷി



ഫോട്ടോ  എടുക്കാൻ  ഞാൻ റെഡി  ചിലറ്റ ഉണ്ടെങ്കിൽ



ടെറസ് നെല്ക്യൃഷി

# 5

# കിന്താമണി അഗ്നിപർവതവും  ബാതുർ തടാകവും

ഉമ്പുദും  നെൽവയൽ തട്ടുകളും  കണ്ടു കഴിഞ്ഞു അടുത്തു എവിടെആണ് പോകേണ്ടതെന്നായി . വുലവാട്ടിയിലെ  സൂര്യാസ്തമനം കാണണമെന്ന് ആഗ്രഹമുണ്ട്, പക്ഷെ  വിപരീത ദിശയിൽ  വളരെ ദൂരെ ആയതു കൊണ്ട്,  ഏറ്റവും അടുത്തുള്ള  കിന്താമണി അഗ്നിപർവതം  കാണാൻ പോകാമെന്ന്  തീരുമാനിച്ചു. പൊതുവേ കുന്നുകളും താഴ്‌വരകളും നിറഞ്ഞ ഭൂവിഭാഗമാണ് ബാലിയുടെ ഈ ഭാഗം. ഇന്നും സജീവമായ  ഒരു അഗ്നിപർവതമാണ് കിന്താമണി. 1804 കഴിഞ്ഞു  20 ലധികം പ്രാവശ്യം  ലാവ തുപ്പി  അടുത്തു താമസിക്കുന്ന ഗ്രാമവാസികളെ കണ്ണീർ കുടിപ്പിച്ച അഗ്നിപർവതം, ഏറ്റവും അടുത്തു 2000 ൽ ആണ്  തീ തുപ്പിയത്. ബാതൂർ പർവതവും  തടാകവും ഉൾപെട്ട  ഏകദേശം  3  ചതുരശ്ര കിലോമീറ്റർ വിസ്തൃതിയുള്ള ഭൂപ്രദേശമാണിത്.  ബാതൂർ പർവതവും  കിന്താമണി  അഗ്നി പർവതവും  ബാതുർ തടാകവും എല്ലാം കൂടി  പ്രകൃതി രമണീയമായ ഈ സ്ഥലം തന്നെ. ഈ കാരണത്താൽ  ബാലി കാണാൻ വരുന്നവർ ഒരിക്കലും  കിന്താമണി കാണാതെ  പോകുകയില്ല.  ഇപ്പോഴും തുറന്നിരിക്കുന്ന ഒന്നിന്  ചുറ്റും മറ്റൊന്നായി രണ്ടു  അഗ്നിപർവത ഗര്‍ത്തമാണ് പർവതത്തിന്റെ ഭാഗമായി ഉള്ളത്, ദൂരെ  നിന്ന് തന്നെ ഇവ രണ്ടും  കാണാം. അഗ്നിപർവതത്തിന്റെ  മുഖത്തുനിന്നും ഒലിച്ചിറങ്ങിയ കറുത്ത ലാവ  വീണ ഭാഗം വ്യക്തമായി കാണാം.  അതോടു തൊട്ടു തന്നെ  മൂന്നു നാല് ഗ്രാമങ്ങൾ ഉണ്ട്, ജനങ്ങൾ താമസിക്കുന്ന ഗ്രാമങ്ങള്. ഓരോ പ്രാവശ്യവും  കിന്താമണി ക്ഷോഭിക്കുമ്പോൾ  വീടും  സ്വത്തും സമ്പാദ്യങ്ങളും ഉപേക്ഷിച്ചു  ജീവനും  കൊണ്ടോടി പോകുന്ന പാവങ്ങള്. പർവതം ശാന്തമായി  ഉരുകിയ ലാവ തണുത്തുറഞ്ഞു കഴിയുമ്പോൾ തിരിച്ചു വന്നു വീണ്ടും എല്ലാം  പുനർ നിർമ്മിച്ച്  അവർ അടുത്ത അഗ്നിപർവത ക്ഷോഭം  വരെ  ജീവിക്കുന്നു. ലാവയിൽ നിന്നും ഉണ്ടാകുന്ന ധാതുക്കളും മറ്റും വീണു  ഫല ഭൂയിഷ്ടമായ  ഭൂമിയാണ് ഈ ഗ്രാമങ്ങളിൽ ഉള്ളത്.  പനെകൂര്, ബത്തൂർ , കിന്താമണി  എന്നീ മൂന്നു ഗ്രാമങ്ങളാണിവിടെ  ഉള്ളത്. ബാതുർ  തടാകത്തിന്റെ പ്രാന്ത പ്രദേശത്ത്  ചില പുരാതന ഗ്രാമങ്ങൾ കൂടി ഉണ്ട്.



ബാതുർ  തടാകം

അഗ്നിപർവതവും ബാതുർ  പർവതവും കാണത്തക്ക വിധത്തിൽ നിർമിച്ച ചെറുതും ഇടത്തരവും ആയ  റെസ്റ്റൊരന്റുകളും ഹോട്ടലുകളും ഇവിടെ ഉണ്ടാക്കിയിരിക്കുന്നു. . അതിന്റെ ടെറസിൽ നിന്ന് നോക്കിയാൽ  രമണീയമായ  പ്രകൃതി ദൃശ്യം കാണാം. ഉച്ച കഴിഞ്ഞു മൂന്നു മണിക്ക് മുമ്പായി  അവിടെ എത്തുകയാണ്  നല്ലത്. മഴ മേഘങ്ങൾ കൊണ്ടു പർവത ഭാഗങ്ങൾ  മൂടി പ്പോയാൽ ഭാഗ്യ ദോഷം എന്നെ പറയാവൂ. ഏതായാലും  ഞങ്ങൾ അവിടെ എത്തിയപ്പോൾ നല്ലതെളിഞ്ഞ കാലാവസ്ഥയായിരുന്നു. അതുകൊണ്ടു ഫോട്ടോ എടുക്കാൻ ബുദ്ധിമുട്ടിയില്ല ഒരു  റെസ്റ്റൊരന്റിന്റെ ടെറസിൽ  കയറി ഫോട്ടോ എടുത്തു.



കിന്താമണി  അഗ്നി പർവതം

കിന്താമണിയിൽ അഗ്നിപർവതത്തിന്റെ തൊട്ടടുത്ത് പോകേണ്ടവർക്ക് രണ്ടു മണിക്കൂർ മലകയറി അവിടെ എത്താം. ഗ്രാമീണരായ വഴികാട്ടികൾ സഹായത്തിനു കിട്ടും. നാല് പേര് കൂടിയ ഒരു സംഘത്തിനു 300,000 - 400,000 IDR കൊടുത്താൽ മതി. സാഹസികരായ പലരും (എന്റെ സുഹൃത്ത് ടെറി ഉൾപ്പെടെ ) അവിടെ ചെന്ന് ഫോട്ടോ എടുത്തിട്ടുണ്ടു. അഗ്നിപർവതം ബോംബു പൊട്ടുന്നതുപോലെ പെട്ടെന്ന് പൊട്ടിത്തെറിക്കുകയില്ലല്ലോ , ആദ്യം പുകഞ്ഞു പുകഞ്ഞു മെല്ലെമെല്ലെ ഉരുകിയ ലാവ പുറത്തെക്ക് ഒഴുകുകയാണല്ലോ പതിവ്. അതുകൊണ്ടു സൂചനകൾ ഉണ്ടെങ്കിൽ അങ്ങോട്ടുള്ള സാഹസിക യാത്ര ഒഴിവാക്കേണ്ടി വരും. ഞങ്ങൾ ഏതായാലും സമയക്കുറവു കൊണ്ടും ആരോഗ്യ സ്ഥിതി കൊണ്ടും അങ്ങോട്ട് നീങ്ങിയില്ല



തടാകം

സ്വന്തം അച്ഛൻ വരച്ചതാണെന്നു പറഞ്ഞു ചിത്രങ്ങൾ വിൽക്കാൻ ഒരു സ്ത്രീ പുറകെ കൂടി. അതിൽ ഒരു ചിത്രം എനിക്കു വളരെ ഇഷ്ടപ്പെട്ടു, തന്റെ ജീവിതം മുഴുവൻ പുകയിൽ കൂടി ഹോമിക്കുന്ന ഒരു വൃദ്ധന്റെ. ഇവിടെ നമ്മുടെ നാട്ടിലെപ്പോലെ എല്ലാ സാധനങ്ങൾക്കും വില പേശൽ ഇല്ലാതെ പറ്റുകയില്ല.അല്പം വില പേശി തന്നെ മൂന്നു ചിത്രങ്ങൾ വാങ്ങി, 8 ഡോളർ (സുമാർ അഞ്ഞൂറ് രൂപ) കൊടുത്തു.



Smoking his life out!!!!

ബത്തൂർ തടാകം അടുത്തുള്ള കൃഷി സ്ഥലങ്ങളിലേക്ക് വെള്ളം എത്തിക്കുന്നു, നെല്ല്,തെങ്ങ്, പഴ വർഗങ്ങൾ എല്ലാം ഈ ഭാഗത്ത് കൃഷി ചെയ്യുന്നുണ്ട്, വഴിയിൽ പുതിയ പാകമായ പഴങ്ങൾ വില്പനയ്ക്കും വച്ചിട്ടുണ്ട്. ഒരു കിലോ ഒരന്ചിനു 30,000 IDR കൊടുത്തു വാങ്ങി. നല്ലസ്വാദുള്ള ഓറഞ്ചു. പേരക്കയും സീതപ്പഴവും രമ്പുട്ടാനും എല്ലാം അവിടെ ഉണ്ട് വില്പനയ്ക്ക്.



Dancing girl Bali

ഏതായാലും മറ്റൊരു അവിസ്മരണീയമായ അനുഭവമായി ഈ അഗ്നിപർവത സന്ദർശനം .




അഗ്നിപർവതത്തിന്റെ മുമ്പിൽ കൊച്ചു മകൻ

## 6

### ഉഷ്ണ ജല തീർത്ഥം - ടെമ്പാക് സൈരിംഗ്

അഗ്നിപർവതം കണ്ടു മടങ്ങും വഴി വഴിയോര കടകളിൽ നല്ല ഫ്രെഷ് ആയ പഴങ്ങൾ കണ്ടു, അവിടെ തന്നെ ഉണ്ടായ ഓറഞ്ചും പേരക്കയും സീതാപഴവും എല്ലാമുണ്ട് . കുറച്ചു നല്ല ഓറഞ്ചു വാങ്ങി യാത്ര തുടർന്നു. തിരിച്ചു പോകുന്ന വഴിയിൽ ഒരു ഉഷ്ണ ജല തീർത്ഥം ഉണ്ട് അത് കണ്ടു പോകാം എന്ന് തീരുമാനിച്ചു.രണ്ടു കുന്നുകൾക്കിടയിൽ ഉള്ള താഴ്വാരത്തിലാണ് ഈ ഹിന്ദു ക്ഷേത്രം . നാട്ടുകാർ വളരെയധികം പരിപാവനമായി കരുതുന്ന ഇവിടെ ഒരു ശക്തിയേറിയ ഒരു തീർത്ഥജല പ്രവാഹം ഉണ്ട്. ഒരാളിന്റെ ജീവിതത്തിലെ മാലിന്യങ്ങൾ കഴുകിക്കളഞ്ഞു സ്വയം ശുദ്ധീകരിക്കാൻ സഹായിക്കുന്ന തീർത്ഥജലമാണ് ഇതെന്നു നാട്ടുകാർ വിശ്വസിക്കുന്നു. തീർത്ഥജല പ്രവാഹത്തിൽ നിന്ന് വരുന്ന ജലം കുറെയധികം ഷവറുകൾ വഴി ഒരു കുളത്തിലേക്ക് എത്തിച്ചിരിക്കുന്നു. ഈ കുളത്തിൽ ആൾക്കാർ ഷവറിന്റെ താഴെ നിന്ന് കുളിച്ചു സ്വയം ശുദ്ധീകരിക്കുന്നു. ഈ ജലത്തിൽ കുളിച്ചാൽ പല തരത്തിലുള്ള മാറാരോഗങ്ങൾ മാറുമെന്നും മാനസികമായും ശാരീരികമായും സ്വയം ശുദ്ധീകരിക്കാൻ കഴിയുമെന്നും ഇവർ കരുതുന്നു.



ഉഷ്ണ ജല സ്നാന ഘട്ടം

ഭൂമിയിൽ നിന്നും ഉണ്ടാകുന്ന തീർത്ഥ ജല പ്രവാഹം ദൈവ നിർമ്മിതമാണ് എന്ന് ബാലിയിലുള്ളവർ വിശ്വസിക്കുന്നു. തീർത്ഥ ക്കുളത്തിന്റെയും ഷവറിന്റെയും മുകൾ ഭാഗത്താണ് ക്ഷേത്രം.

ക്ഷേത്രത്തിന്റെ നടുക്ക് ഒരു ലിംഗയോനി ഉണ്ട്. ശിവപാർവതീ സംഗമസ്ഥാനമായി കണക്കാക്കപ്പെടുന്ന ഇവിടെ പ്രാർഥിച്ചാൽ വന്ധ്യതമാറുമെന്നും കൃഷിയിൽ വിജയം വരിക്കാനാവുമെന്നും വിശ്വസിക്കപ്പെടുന്നു. ദുർഗാദേവിയുടെ വാഹനമായി കരുതുന്ന സിംഹത്തിന്റെ പ്രതിമ പല ഭാഗത്തും പ്രതിഷ്ടിച്ചിരിക്കുന്നു. പ്രാർഥിക്കാൻ വേണ്ടി ഒരു മണ്ഡപവും തീർത്തിരിക്കുന്നു, പഴയത് പുതുക്കി പണികഴിച്ചത് 1067 ൽ ആണ്. കുളവും ഷവറുകളും പുതുക്കി പണിതത് 960 ലാണ്.

ഈ തീർത്ഥ ജലപ്രവാഹത്തെ കുറിച്ച് ഒരു കഥ വായിച്ചു. ദേവേന്ദ്രൻ ബദാഹുലു എന്ന ഒരു രാജാവുമായി യുദ്ധത്തിലെർപ്പെട്ട തിനിടയ്ക്ക് നിർമ്മിച്ചതായി വിശ്വസിക്കപ്പെടുന്നു. ഈ രാജാവിന് യഥേഷ്ടം അപ്രത്യക്ഷമാവാനും രൂപം മാറാനും കഴിയുമായിരുന്നുവത്രേ. ഈ അസാമാന്യ കഴിവുള്ളതു കൊണ്ടു അയാൾ അഹങ്കാരിയും അക്രമിയുമായി തീർന്നു. അയാൾ സ്വയം ദൈവമായി പ്രഖ്യാപിച്ചു. ഈ രാജാവിന് കുലവോന്ഗ് എന്ന പേരിൽ ഒരു സഹായി ഉണ്ടായിരുന്നു. ദൈവത്തെ പ്രാർഥിച്ചു ചില അനുഷ്ടാനങ്ങൾ നാടുകാർ ചെയ്യുന്നത് ഇവർ വിലക്കി, കാലാവസ്ഥാ വ്യതിയാനവും പ്രകൃതി ക്ഷോഭങ്ങളും അവിടെ പതിവായി.



സ്നാന ഘട്ടത്തിലെ ഐരാവത പ്രതിമ

ഇന്ദ്രൻ ഈ രാജാവിനെയും സഹായിയെയും വക വരുത്തുവാൻ യുദ്ധം പ്രഖ്യാപിച്ചു. യുദ്ധത്തിനിടയിൽ രാജാവ് ഇപ്പോൾ തീർത്ഥ ജല പ്രവാഹം നിൽകുന്ന ഭൂഭാഗത്തിൽ ഒരു കുളം ഉണ്ടാക്കി അതിൽ വിഷജലം നിറച്ചു. യുദ്ധത്തിൽ ക്ഷീണിതരായ ഇന്ദ്രന്റെ പടയാളികൾ ഈ വിഷജലം കുടിച്ചു മരണപ്പെടുമെന്നാണ് അയാൾ കരുതിയത്. എന്നാൽ ഈ അപകടം അറിഞ്ഞ ഇന്ദ്രൻ ഉമ്പുൽ എന്ന ഒരു മരുന്ന് ഭൂമിയിൽ ഈ കുളത്തിൽ നിക്ഷേപിച്ചു. ഒരു ജലപ്രവാഹവും നിർമ്മിച്ചു ഇതിൽ നിന്ന് വന്ന പുണ്യ ജലം പ്രവഹിച്ചു വിഷജലം കുടിച്ച യോദ്ധാക്കളെ പുനർ ജീവിപ്പിച്ചു. അങ്ങനെ മരിച്ചവരെ വരെ ജീവിപ്പിക്കാൻ കഴിയുന്ന പുണ്യ തീർത്ഥമായി ഇത് മാറി. യുദ്ധത്തിൽ പരാജിതനായ രാജാവ് ഉത്തര ഭാഗത്തുള്ള കുന്നുകളിലേക്ക് ഒരു വലിയ പക്ഷിയുടെ രൂപത്തിൽ പലായനം ചെയ്തു. ഇങ്ങനെ അയാൾ ഒളിച്ചു താമസിച്ച സ്ഥലം മനുകാവ ( അർഥം ബാലിയിൽ മനുക് = പക്ഷി , ആവ =വലുത്) എന്നറിയപ്പെടുന്നു. ഇന്ദ്രൻ അയാളെ അവിടെ നിന്നും തുരത്തുന്നു. അയാൾ പിന്നീട് ഒരു പാറയുടെ മറവിൽ ഒളിച്ചെങ്കിലും ഇന്ദ്രൻ അയാളെ പിന്തുടർന്നു വധിക്കുന്നു.

അയാളുടെ ശരീരത്തിൽ നിന്നൊഴുകിയ രക്തം കൊണ്ടുണ്ടായ നദിയാണത്രേ പെറ്റാനു നദി.



ക്ഷേത്രത്തിലെ ശില്പങ്ങൾ



ക്ഷേത്ര ശില്പങ്ങൾ

ക്ഷേത്രത്തിൽ കയറുന്നതിനു മുമ്പ് അല്പം വസ്ത്ര ധാരണത്തിൽ ശ്രദ്ധിക്കണം. പുരുഷന്മാർ ഒരു മഞ്ഞ ഷാൾ പോലെ അരയിൽ കെട്ടുന്നു. സ്ത്രീകൾ ശരീരം മറക്കണം. കുളിക്കുവാൻ പോകുന്നവരും ശരീരം മുഴുവൻ മറയ്ക്കുന്ന രീതിയിൽ വസത്രം ധരിക്കുന്നു. ക്ഷേത്രത്തിന്റെ മുമ്പിൽ തന്നെ തൽക്കാലം ധരിക്കാൻ വസ്ത്രം നൽകുന്ന ഒരു കടയും ഉണ്ട് . തിരിച്ചു കൊടുക്കുമ്പോൾ എന്തെങ്കിലും സംഭാവന നൽകിയാൽ മതി, കൊടുത്തില്ലെങ്കിലും ആരും ആവശ്യപ്പെടുന്നത് കണ്ടില്ല.

# 7

# ബാലിയിലെ നൃത്തം - കചക് കചക്

ദേവേന്ദ്ര നിർമ്മിതമായ തീർഥജലകുളത്തിൽ കുളിച്ചിലെങ്കിലും കണ്ണും മുഖവും കഴുകിയപ്പോൾ ഒരുന്മേഷം കിട്ടിയതായി തോന്നി. തിരിച്ചു ഹോട്ടലിൽ എത്തുന്നതിനു മുമ്പ് ബാലിയിലെ തനതു നൃത്തകലയായ കചക് എന്ന പേരിൽ അറിയപ്പെടുന്ന നൃത്തം കാണാൻ ഒരു ആഡിറ്റോറിയത്തിലേക്കാണ് നീങ്ങിയത്. സാമാന്യം മോശമല്ലാത്ത പ്രവേശന ഫീസ് കൊടുത്തു അകത്തു കടന്നു. ആഡിറ്റൊരിയതിന്റെ മുമ്പിൽ തന്നെ രണ്ടു നർത്തകിമാർ നൃത്തം ചെയ്യുന്ന വേഷത്തിൽ സ്വീകരിക്കാൻ നില്കുന്നുണ്ട്. ആവശ്യമുള്ളവർക്ക് അവരോടൊപ്പം ഫോട്ടോയും എടുക്കാം.



നൃത്ത മണ്ഡപത്തിലേക്ക് സ്വാഗതം

കചക് നൃത്തം ബാലിയിലെ തന്നെ തനതു നൃത്ത രൂപമാണ്, നമ്മുടെ

കഥകളി പോലെ, രാമായണത്തിലെ കഥയാണ് നൃത്ത രൂപത്തിൽ അവതരിപ്പിക്കുന്നത് . എന്നാൽ നമ്മുടെ നൃത്ത സങ്കൽപ്പവുമായി വളരെ അന്തരം ഉണ്ടെന്നു തോന്നി. ഒന്നാമതായി കലാകാരന്മാരുടെ എണ്ണം. മുപ്പതിൽ കുറയാത്ത എണ്ണം കലാകാരന്മാർ നൃത്തം അവതരിപ്പിക്കുന്ന പ്രധാന കലാകാരന്മാർക്ക് ചുറ്റും കൂടുതൽ സമയവും ഇരിക്കുന്നു, "കചക്" "കചക്" എന്ന് താളാത്മകമായി പറഞ്ഞുകൊണ്ടു. ക്ഷേത്രങ്ങളിലെ പ്രതിമകളിൽ കാണുന്നത് പോലെ അരയ്ക്കു താഴെ ഒരു കള്ളിമുണ്ടും ചുറ്റിയാണ് അവരുടെ ഇരുപ്പു. ഇടയ്ക്ക് ഒന്നെഴുനേറ്റ് കറങ്ങിയിട്ട് വീണ്ടും ഇരിക്കും. ഇത്രയധികം കലാകാരന്മാർ ഒരുമിച്ചു രംഗത്ത് വരുന്നതു റഷ്യൻ ബാലെയിലോ സർക്കസിന്റെ തുടക്കത്തിലോ അവസാനത്തിലോ മാത്രമേ കണ്ടിട്ടുള്ളൂ.



കചക് നൃത്തം - മണ്ഡപം

ഈ നൃത്ത രൂപം എങ്ങനെയാണ് ഉണ്ടായതെന്നു പലർക്കും അറിയില്ല എങ്കിലും ബോണ ഗിയാന്യർ എന്ന ഗ്രമത്തിലാണ് കചക് ഒരു സംഗീത രൂപമായി തുടങ്ങിയത്. സംഘ്യാന്ഗ് എന്നറിയപ്പെടുന്ന

ക്ഷേത്ര കലയുമായി ഇതിനു ബന്ധമുണ്ട്. ആദ്യകാലത്ത് ഈ നൃത്തം ക്ഷേത്രങ്ങളിൽ മാത്രമേ അവതരിപ്പിക്കുമായിരുന്നുള്ളൂ. എന്നാൽ 1930 ൽ മേല്പറഞ്ഞ ഗ്രാമത്തിലെ കചക് നൃത്തകലാകാരന്മാർ രാമായണ കഥയെ കചക് നൃത്ത രൂപത്തിലവതരിപ്പിച്ചു അംഗീകരിക്കപ്പെട്ടു. ഇങ്ങനെയാണ് കചക് ഒരു രംഗത്തവതരിപ്പിക്കുന്ന നൃത്തരൂപമായി മാറിയത്. സീതാപഹരണ കഥയാണ് ആദ്യം അവതരിപ്പിച്ചത് , ആ രീതി ഇപ്പോഴും തുടരുന്നു.



കചക് നൃത്തം

കൈകേയിയുടെ കപടതന്ത്രത്താൽ നാട്ടിൽ നിന്നും ബഹിഷ്ക്രുതനായ രാമൻ ദണ്ഡകവനത്തിൽ ലക്ഷ്മണനോടും സീതയോടും കൂടി താമസിക്കുന്നു. സുന്ദരിയായ സീതയെപറ്റി കേട്ടറിഞ്ഞ രാക്ഷസ രാജാവായ രാവണനു സീതയെ സ്വന്തമാക്കാൻ ശ്രമം തുടങ്ങി. അയാൾ തന്റെ ആശ്രിതനായ മാരീചനോടു ഒരു സ്വർണ വർണത്തിലുള്ള മാനായി സീതയെ മോഹിപ്പിക്കാൻ അയക്കുന്നു. അത്യപൂർവമായ മാനെ കണ്ടു അതിനെ സ്വന്തമാക്കാൻ സീത ആഗ്രഹിക്കുന്നു. അതിനെ പിടിച്ചു കൊടുക്കാൻ ഭർത്താവിനോട് ആവശ്യപ്പെടുന്നു. ശ്രീരാമൻ ലക്ഷ്മണനോടു സീതയെ സംരക്ഷിക്കാൻ ഏല്പിച്ചു മാനിനെ

പിടിക്കാൻ ശ്രമിക്കുന്നു. മാരീചൻ വിദഗ്ധമായി ശ്രീരാമനെ ദൂരത്തേക്കു നയിക്കുന്നു. പെട്ടെന്ന് " അയ്യോ എന്നെ രക്ഷിക്കണേ " എന്ന ശബ്ദം മാറ്റി രാക്ഷസൻ നിലവിളിക്കുന്നു. സീത ഇത് കേട്ട് രാമൻ അപകടത്തിലാണ് അദ്ദേഹത്തെ രക്ഷിക്കാൻ ആവശ്യപ്പെടുന്നു. ചതി മനസിലാക്കിയ ലക്ഷ്മണൻ തന്റെ സ്വാമിയെ ആർക്കും അപകടത്തിൽ പെടുത്താൻ കഴിയില്ല എന്ന് ഉറപ്പായി പറയുന്നു. എന്നാൽ സീത ലക്ഷ്മണനെ ശകാരിക്കുന്നു. ജ്യേഷ്ടനെ രക്ഷിക്കാതെ തന്നെ സ്വന്തമാക്കാൻ ശ്രമിക്കുകയാണോ എന്ന് വരെ ചോദിക്കുന്നു. താൻ മനസില്പോലും വിചാരിക്കാത്ത ആരോപണം കേട്ട ലക്ഷ്മണൻ സീതയ്ക്ക് ചുറ്റും ഒരു വൃത്തം വരച്ചു അതിനു പുറത്തു കടക്കരുത് എന്ന് പറഞ്ഞു രാമന്റെ പുറകെ പോകുന്നു. ഈ തക്കത്തിൽ രാവണൻ ഒരു സന്യാസിയുടെ വേഷത്തിൽ അവിടെ എത്തി സീതയോട് ദാഹജലം ചോദിക്കുന്നു. സന്യാസിക്കു കുടിക്കാൻ വെള്ളം കൊടുക്കാൻ പുറത്തു വന്ന സീതയെ സ്വന്തം രൂപം വീണ്ടെടുത്ത രാവണൻ ബലം പ്രയോഗിച്ചു രഥത്തിൽ കയറ്റിക്കൊണ്ടു പോകുന്നു. തന്റെ രാജധാനിയായ ശ്രീലന്കയിൽ കൊണ്ടു പോയി തന്റെ ഭാര്യയാകാൻ അപേക്ഷിക്കുന്നു. എന്നാൽ സീത വഴങ്ങുന്നില്ല കുറച്ചു നാൾ കഴിഞ്ഞു ശ്രീരാമന്റെ ദൂതനായ ഹനുമാൻ ശ്രീലങ്കയിലെത്തി സീതയെ കാണുന്നു, ശ്രീരാമൻ കൊടുത്ത അടയാളം സീതയെ ഏല്പിച്ചു താമസിയാതെ ശ്രീരാമൻ രാവണനെ തോൽപ്പിച്ച് സീതയെ കൂട്ടിക്കൊണ്ടു പോകുമെന്നുറപ്പു കൊടുക്കുന്നു. അധികം താമസിയാതെ രാമൻ രാവണനെ വധിച്ചു സീതയെ വീണ്ടെടുക്കുന്നു. ഈ കഥയിലെ പ്രധാന ചില രംഗങ്ങൾ ആണ് കചക് നൃത്തത്തിൽ അവതരിപ്പിക്കുന്നത്.

ആദ്യ രംഗത്തിൽ രാമൻ സീത ലക്ഷ്മണൻ , മാരീചൻ മാനായി വന്നു സീതയെ പ്രലോഭിപ്പിക്കുന്നു. രാമൻ മാനെ പിടിക്കാൻ പുറപ്പെടുന്നു. രണ്ടാമത്തെ രംഗത്തിൽ " രക്ഷിക്കണേ" എന്നുള്ള നിലവിളി കേട്ട് രാമനെ രക്ഷിക്കാൻ സീത ലക്ഷ്മണനെ നിർബന്ധിച്ചു അയക്കുന്നു. അടുത്ത രംഗത്തിൽ രാവണൻ സീതയെ അപഹരിക്കുന്നു. നാലാമത്തെ രംഗത്തിൽ ഹനുമാൻ ത്രുഗര്തയുടെ സംരക്ഷണത്തിൽ അശോക വനത്തിൽ കഴിയുന്ന സീതയെ കണ്ടു സമാധാനിപ്പിക്കുന്നു.

അവസാന രംഗത്തിൽ രാവണന്റെ മകനായ മേഘനാദൻ യുദ്ധത്തിൽ ലക്ഷമണനെ തോൽപ്പിച്ച് മോഹാലസ്യപ്പെടുതുന്നു. രാമനെയും ലക്ഷ്മണനെയും ബന്ധനസ്തരാക്കുന്നു. ദശരഥന്റെ സുഹൃത്തും വിഷ്ണുവിന്റെ വാഹനവുമായ ഗരുഡൻ എന്ന വലിയ പക്ഷി രാമലക്ഷ്മണന്മാരെ സ്വതന്ത്രാക്കുന്നു. വർധിത ശക്തിയോടെ രാമൻ രാവണനെ വധിക്കുന്നു, സീതയുമായി ചേരുന്നു. കഥാവസാനം അഗ്നിയിൽ എല്ലാം ചാമ്പലാക്കുന്നു.

**കചക് നൃത്തത്തിന്റെ വിഡിയോ ക്ലിപ്പുകൾ യുട്യൂബിൽ കാണുക :**

**Www,youtube.com/kpmdas**

# 8
## താനാ ലോട്ട് ക്ഷേത്രം

ആദ്യദിവസത്തെ നീണ്ട യാത്ര കഴിഞ്ഞു ഞങ്ങൾ അല്പം ക്ഷീണിതരായിരുന്നു. അതുകൊണ്ടു രാവിലെ മുറിയിൽ തന്നെ കഴിഞ്ഞു. ഉച്ച കഴിഞ്ഞാണ് പുറത്തിറങ്ങിയത്.അടുത്ത ദിവസം തിരിച്ചു യാത്ര ആയതുകൊണ്ട് ഏറ്റവും പ്രധാനമായത് ഏതെങ്കിലും കാണാം എന്നായി. ബാലിയിൽ വരുന്നവർ കാണാതെ പോകാത്ത ഹിന്ദു ക്ഷേത്രമായ താനാ ലോട്ട് ക്ഷേത്രം കാണാൻ പുറപ്പെട്ടു. ഞങ്ങൾ താമസിച്ചിരുന്ന സ്ഥലത്തു കഷ്ടിച്ച് മുപ്പതു കിലോമീറ്റർ ദൂരം മാത്രമെ യാത്ര ഉള്ളൂ എന്നും അവിടത്തെ സൂര്യാസ്തമനം അത്യപൂർവ്വം ആണെന്നും സാരഥി പറഞ്ഞു.



താനാ ലോട്ട് ക്ഷേത്രം

താനാ ലോട്ട് ക്ഷേത്രം അപൂർവമായ പ്രകൃതി ഭംഗിയുള്ള ഒരു ഹിന്ദു ക്ഷേത്രമാണ്. കടൽ തീരത്ത് അല്പം മാറി ഒരു പാറപ്പുറത്ത് ആണ് ഈ ക്ഷേത്രം. ബാലിയിലെ ആൾക്കാർ വളരെ പാവനമായി കണക്കാക്കുന്ന ഈ ക്ഷേത്രം സന്ധ്യാ സമയത്ത് അതിന്റെ ഭംഗി കൊണ്ടു സഞ്ചാരികളെ അത്ഭുതപ്പെടുത്തുന്നു. ബാലി ഭാഷയിൽ

താന  എന്നുള്ളതിന്റെ അർഥം കര എന്നും ലോട്ട് എന്നതിന് കടൽ എന്നും ആണ് , കരയും കടലും എന്ന് അർഥം. ബാലിയിലെ കേദരി ജില്ലയിൽ ബെരാബാൻ എന്ന ഗ്രാമത്തിലാണ് ഇത് സ്ഥിതി ചെയ്യുന്നത്. ഇന്ത്യാ സമുദ്രത്തിലുള്ള ഒരു വലിയ പാറയിന്മേലാണ് ഈ ക്ഷേത്രം സ്ഥിതി ചെയ്യുന്നത്. സമുദ്ര ദേവനായ വരുണനെയാണ് ഇവിടെ ആരാധിക്കുന്നത്. കരയും കടലുമായുള്ള സമതുലനാവസ്ഥ നില നിർത്താനും ഐശ്വര്യ പൂർണമായ ജീവിതത്തിനും വേണ്ടി ഇവിടെ ജനങ്ങൾ പ്രാർഥിക്കുന്നു.



ക്ഷേത്രം അങ്ങ് ദൂരെ

ഈ ക്ഷേത്രത്തിന്റെ ചരിത്രം: ഇന്തോനെഷ്യയിലെ മറ്റൊരു ദ്വീപായ ജാവയിൽ നിന്നും ഒരു സന്യാസി ഹിന്ദുമതതത്വങ്ങൾ പ്രചരിപ്പിക്കാൻ ഇവിടെ വന്നത് മുതലാണ് തുടങ്ങുന്നത് .ദാന്ഗ് ഹ്യാന്ഗ് നിരാർത്ഥ എന്നായിരുന്നു അദ്ദേഹത്തിന്റെ പേര്. പതിനാറാം നൂറ്റാണ്ടിൽ രാജാ ദാലേം എന്നയാൾ ആയിരുന്നു അന്നത്തെ ബാലിയിലെ രാജാവ്. 1411 ലൊ 1419 ലൊ ആണ് ഈ സന്യാസി ഇവിടെ എത്തിയതു . കടൽ തീരത്ത് കൂടി നടന്നു. ബാലിയുടെ തീരത്തിന്റെ മനോഹാരിത കണ്ടു സർവശക്തനായ ദൈവത്തിന്റെ മഹത്വത്തെ പ്രകീർത്തിച്ചു അദ്ദേഹം ഈ സ്ഥലത്ത് എത്തി. പാറക്കൂട്ടത്തിനടുത്ത് ഒരു നീരുറവയും കണ്ടു അത്ഭുതപ്പെട്ട സന്യാസി, ഏതാണ്ട് ഒരു പക്ഷിയുടെ രൂപം ഉള്ള പാറക്കൂട്ടത്തിൽ വിശ്രമിച്ചു അവിടെ ഉണ്ടായിരുന്ന മറ്റുള്ളവരെ തീർത്ഥം തളിച്ച് മാലിന്യ മുക്തരാക്കി എല്ലാവരും കൂടി ഇവിടെ വച്ച് സൂര്യ ദേവനെ പ്രാർഥിച്ചു എന്നുമാണ് കഥ. പക്ഷെ അന്നത്തെ രാജാവ് സന്യാസിയുടെ ആചാര രീതിയിലും

ഉപദേശങ്ങളിലും തീരെ തൃപ്തനായില്ല.അതുകൊണ്ടു നിരാർത്ഥയെ അവിടെ നിന്നും ഓടിക്കാൻ ശ്രമിച്ചു. സന്യാസി താൻ വിശ്രമിച്ച സങ്കേതത്തിന്റെ സംരക്ഷണയ്ക്കായി താൻ ധരിച്ചിരുന്ന ഷാളിൽ നിന്ന് ഒരു സർപ്പത്തെ സൃഷ്ടിച്ചു തന്റെയും പ്രാർത്ഥനാ സ്ഥലത്തിന്റെയും രക്ഷ ഉറപ്പാക്കി. അന്ന് വരെ ഗിലി ബിയോ എന്നറിയപ്പെട്ട ആ സ്ഥലത്തിന് അദ്ദേഹം താനാ ലോട്ട് ( കരയും കടലും) എന്ന പേരും നൽകി. നിരാർത്ഥ സന്യാസിയുടെ ഇങ്ങനെയുള്ള അത്ഭുത സിദ്ധികൾ കേട്ടറിഞ്ഞ രാജാവ് ഹിന്ദുമത അനുയായി ആയി മാറി സന്യാസിയുടെ ശിഷ്യത്വം സ്വീകരിച്ചു എന്നാണു കഥ. സന്യാസി തന്റെ യാത്ര തുടർന്നു അദ്ദേഹം പൂർവ ദേശത്തേക്ക് നീങ്ങിയെന്നും പറയപ്പെടുന്നു..രാജാവ് അവിടെ ഒരു ക്ഷേത്രം പണി കഴിപ്പിച്ചു എല്ലാവർക്കും എല്ലാ കാലവും പ്രാർഥിക്കാൻ സൗകര്യം ഒരുക്കിയത്രേ. തന്റെ പ്രജകളുടെയും രാജ്യത്തിന്റെയും ഐശ്വര്യത്തിന് വേണ്ടി ഈ ക്ഷേത്രം പ്രയോജനപ്പെടും എന്ന് രാജാവ് വിശ്വസിച്ചു.



കൊച്ചുമകൻ ക്ഷേത്രം പുറകിൽ

ഇന്നും താനാ ലോട്ട് ക്ഷേത്രത്തിൽ പ്രവേശിക്കുന്നതിന് മുമ്പായി നീരുറവയിലെ ജലത്തിൽ സ്വയം ശുദ്ധീകരിച്ചു തീർത്ഥജലം കുടിച്ചതിനു ശേഷമേ ക്ഷേത്രത്തിലേക്ക് ആരും കയറുകയുള്ളൂ ഈ ക്ഷേത്രത്തിന്റെ പ്രാന്ത പ്രദേശത്ത് മറ്റു എട്ടു ക്ഷേത്രങ്ങൾ കൂടി ഉണ്ട്. 1980 ൽ ഈ ക്ഷേത്രം നില നിന്നിരുന്ന പാറക്കെട്ടുകൾ തകരുന്നു എന്ന് തോന്നിയപ്പോൾ ജപ്പാനും ജെർമനിയും ഉൾപെട്ട ഒരു സംഘം ഈ ക്ഷേത്ര സമുച്ചയം നഷ്ടപ്പെടാതെ സൂക്ഷിക്കുവാൻ ചില പദ്ധതികൾ നടപ്പാക്കി ക്ഷേത്രത്തിന്റെ പുനരു:ദ്ധാരണം നടത്തി

നാശത്തിൽ നിന്നും രക്ഷിച്ചു.

ഇപ്പോഴും അവിടെ പാറക്കൂട്ടത്തിനിടയിൽ ഉഗ്ര വിഷമുള്ള ഒരു സർപ്പം ചില സമയത്ത് കാണപ്പെടാറണ്ട്. ഭക്തജനങ്ങൾ ഈ സർപ്പത്തെ കണ്ടു വണങ്ങാനും തുടങ്ങി. വിശ്വാസികൾക്ക് ഈ സർപ്പത്തിൽ നിന്നും യാതൊരു വിഷമവും ഉണ്ടാകാറില്ല. ചിലർ ഇതിനെ തൊട്ടു വന്ദിക്കാൻ കൂടി ശ്രമിക്കാരുണ്ടത്രേ സർപ്പത്തിന്റെ സ്വഭാവ വിശേഷങ്ങൾ അറിയാവുന്ന ആൾക്കാർ ഇപ്പോഴും അവിടെ ഉണ്ടാവുമെന്നത് യാദൃശ്ചികമല്ല എന്നതും സത്യമാണ്.



അർദ്ധ വാർഷിക ഉത്സവം : ക്ഷേത്രദർശനം

വർഷത്തിൽ രണ്ടു പ്രാവശ്യം ഇവിടെ പ്രത്യേകമായ ചടങ്ങുകൾ നടന്നു വരുന്നു. ഈ ചടങ്ങിൽ പങ്കെടുക്കാനായി ബാലിയുടെ മറ്റു ഭാഗങ്ങളിൽ നിന്നും കൂടാതെ വളരെ ദൂരദേശങ്ങളിൽ നിന്നും ഭക്ത ജനങ്ങൾ കൂട്ടമായി വന്നു കൊണ്ടിരിക്കുന്നു. മൂന്നു ദിവസമാണ് ഈ ഉത്സവം നടക്കുന്നത് .ഏതായാലും ഈ സ്ഥലത്തിന്റെ അസാധാരണമായ ഭംഗിയും സർപ്പത്തെയും തീർത്ഥജലത്തെയും ചുറ്റിപ്പറ്റിയുള്ള കഥകളും ഇതൊരു അപൂർവ അനുഭവമാക്കി മാറ്റുന്നു.



ക്ഷേത്ര സംരക്ഷകനായ  സർപ്പം



സൂര്യാസ്തമനം

# 9

# ബാലിയിൽ നിന്ന് മടക്ക യാത്ര

രണ്ടു ദിവസം അടിച്ചു പൊളിച്ചു ബാലി കണ്ടു. കുട്ടികളുടെ സാമീപ്യം കണ്ട കാഴ്ച്കളെക്കാൾ മധുരതരം. ഏതായാലും എത്ര നലല്ലായാലും എലല്ലത്തിനും ഒരവസാനം വേണമല്ലോ, അത് കൊണ്ടു മടക്ക യാത്രക്ക് തയാറായി.

മകനും കുടുംബത്തിനും സിങ്കപ്പൂരിലെക്കുള്ള സിങ്കപൂർ എയർ ലൈൻസ് വിമാനം 1115 നു, ഞങ്ങളുടെ കൊലാലമ്പൂരിലെക്കുള്ള എയർ ഏഷ്യ വിമാനം മൂന്നു മണിക്കൂർ കഴിഞ്ഞും . അതുകൊണ്ടു പ്രാതൽ കഴിച്ചു കഴിഞ്ഞു ഒരുമിച്ചു തന്നെ രാവിലെ പുറപ്പെട്ടു. ശ്രീമതിക്ക് നടക്കാൻ അല്പം ബുദ്ധിമുട്ട് തോന്നിയത് കൊണ്ടു വൈഫി ഉപയോഗിച്ച് ഒരു വീൽ ചെയർ വേണമെന്ന് തലേ ദിവസം തന്നെ അപേക്ഷിച്ചു സാരഥി സുപാര്തയുടെ ഫോണിൽ കൂടി വിവരം അറിയിക്കുകയും ചെയ്തു. പക്ഷെ കിട്ടുമെന്ന് പ്രതീക്ഷയിലല്ലയിരുന്നു, പ്രത്യേകിച്ചും ഓൺ ലയിൻ അപേക്ഷകൾ 48 മണിക്കൂർ മുമ്പേ ചെയ്തിരിക്കണമെന്നു കണ്ടപ്പോള്. പെട്ടെന്നുണ്ടാകുന്ന ഇത്തരം സംഭവങ്ങളിൽ യാത്രക്കാരെ സഹായിക്കാൻ വിമാനകമ്പനികൾ സഹായിക്കെണ്ടതല്ലേ, അത് വേറൊരു കാര്യം !

ഏതായാലും കുട്ടികൾ ചെക്കിൻ ചെയ്തു ഗെയ്റ്റിലേക്ക് നീങ്ങി, ഞങ്ങളുടെ വിമാനത്തിന്റെ ചെക്കിൻ സമയം ആയില്ല, എങ്കിലും എയർ ഏഷ്യ കൌണ്ടറിൽ ചെന്നപ്പോൾ ഞങ്ങൾ മുൻകൂട്ടി ഓൺ ലയിൻ ചെക്കിൻ ചെയ്തിരുന്നത് കൊണ്ടു ലഗേജ് അവർ വാങ്ങി കൊച്ചിയിലേക്കു ബുക്ക് ചെയ്തു. എന്റെ ബാക്ക്പാക്കും ശ്രീമതിയുടെ സന്തത സഹചാരിയായ ബാഗും മാത്രമായി കയ്യില്. വായിൽ നാക്കുള്ളപ്പോൾ ശ്രമിക്കുക തന്നെ എന്ന് വിചാരിച്ചു കൌണ്ടറിൽ നിന്ന കുട്ടിയോട് വീൽ ചെയറിന്റെ ആവശ്യം പറഞ്ഞു. അവർ കാത്തിരിക്കാൻ പറഞ്ഞു. അര മണിക്കൂർ കഴിഞ്ഞപ്പോൾ ഒരു ചെറുപ്പക്കാരൻ വീൽ ചെയറും ആയി വന്നു, ഞങ്ങളെ പാസ്പോർട്ട് നോക്കി ചെക്കിൻ ചെയ്തു അകത്തോട്ടു കൊണ്ടു പോയി. നാമമാത്രമായ ഇമിഗ്രേഷൻ ചടങ്ങ്, പാസ്പോർട്ട് വാങ്ങി സ്റ്റാമ്പ് ചെയ്തു ഒരു മിനുട്ടിനകം തിരിച്ചു തന്നു. നമ്മുടെ സഹായി ഞങ്ങളെ

വിമാനം കയറുന്ന ഗെയ്റ്റിനടുത്തു കൊണ്ടിരുത്തി. ഗെയ്റ്റ് നമ്പർ തീരുമാനം ആകാത്തത് കൊണ്ടു ഒരു ഊഹം വച്ചാണെന്ന് തോന്നി. ശ്രീമതിയെ കസേരയിൽ ഇരുത്തി വീൽചെയറും മടക്കിവച്ച് വിമാനത്തിൽ കയറാനുള്ള സമയത്ത് അയാൾ വരാം എന്ന് പറഞ്ഞു പോയി. നന്ദി സുഹൃത്തേ നന്ദി. യാതൊരു ഔപചാരികതയും ഇല്ലാത്ത തികഞ്ഞ സേവന സന്നദ്ധത. ജപ്പാൻകാരും ചൈനക്കാരുമൊക്കെ നലല്ലണ്ണം കുനിഞ്ഞു അതിഥികളെ സ്വീകരിക്കുന്നത് വെറും ഔപചാരികമലല്ലഎന്ന് വ്യക്തമായി, പൊതുവേ നമ്മുടെ നാട്ടിലേക്കാൾ വിദൂരപൂർവ ദേശത്തെ ആൾക്കാർ മറ്റുള്ളവരുമായി വളരെ വിനയത്തോടും സ്നേഹത്തോടെയും ആണ് ഇടപെടുന്നത് ഞങ്ങളുടെ കംമ്പോഡിയാ യാത്രയിലും അനുഭവപ്പെടുകയുണ്ടായി.

വളരെ നേരത്തെ പ്രാതൽ കഴിച്ചത് കൊണ്ടു അവിടെ ഒരു എയർപോർട്ട് റെസ്റ്റൊരന്റിൽ നിന്നും കാപ്പിയും കേക്ക് മാതിരി ഒരു സാധനവും വാങ്ങി കഴിച്ചു. ചോക്കൊലെറ്റ് വാങ്ങണമെന്ന് ശ്രീമതിക്കു നിർബന്ധം., രണ്ടു പേർക്കും രക്തത്തിലെ പഞ്ചസാര ആരോഗ്യകരമായ പരിധിക്കു വളരെ അടുത്താണ് മധുരം കുറയ്ക്കണമെന്ന് മകന്റെ നിർദ്ദേശം അവിടെ കിടക്കട്ടെ. തിരഞ്ഞു പിടിച്ചു ഒരു കടയിൽ എത്തിയപ്പോൾ അവിടെ കണ്ടത് നമ്മുടെ ഇവിടെ സർവ സാധാരണമായി കിട്ടുന്ന എകെല്ലയര്സും ആല്പെണ്ടോസും തന്നെ. പ്രസിദ്ധമായ സ്വിസ് ചോക്കൊലെറ്റൊന്നും കാണുന്നില്ല ഏതായാലും അല്പം പുളിയും മധുരവുമുള്ള രണ്ടു പാക്കറ്റ് വാങ്ങി കയ്യിലുള്ള ഇന്തോനേഷ്യൻ കറൻസി തീർത്തു തിരിച്ചു വന്നു വിമാനത്തിനു കാത്തിരിപ്പായി.
ഒരു മണി ആയപ്പോൾ ഞങ്ങൾ ഇരുന്ന ഗെയ്റ്റിൽ നിന്നു സിങ്കപൂർ എയർ ലൈൻസിന്റെ മറ്റൊരു വിമാനം പുറപ്പെടുന്നതിന്റെ തിരക്കായി. അവർ പുറപ്പെട്ടു കഴിഞ്ഞപ്പോൾ ഞങ്ങളുടെ ഊഴമായി. മെല്ലെ കോണി യിറങ്ങി വിമാനത്തിൽ കയറി.

കൊലാലമ്പൂർ ഇറങ്ങുന്നതിനു മുമ്പ് എയർ ഹോസ്റ്റസ്സിനെ വീൽ ചെയറിന്റെ അത്യാവശ്യം അറിയിച്ചു. ഉടൻ അവരുടെ ആവശ്യം 60 റിങ്കിറ്റ് ( 1000 രൂപ ) കൊടുത്താൽ മാത്രമേ വീൽ ചെയർ കിട്ടുകയുള്ളത്രേ. ബട്ജറ്റ് വിമാനത്തിൽ എല്ലാ സേവനങ്ങൾക്കും പണം കൊടുക്കണം , ഏതായാലും മൂത്രമൊഴിക്കാൻ മാത്രം അവർ

പണം ആവശ്യപ്പെട്ടില്ല അലെങ്കിൽ അതും ബുദ്ധിമുട്ടായേനെ) . ഭാഗ്യത്തിന് വിമാനത്താവളത്തിൽ ഒരു ബഗ്ഗി സർവീസ് ഉള്ളതോർമ്മ വന്നു. വിമാനം ഇറങ്ങി നിശ്ചിത സ്ഥലത്ത് നിന്നാൽ ഒരു ഗെയ്റ്റിൽ നിന്ന് മറ്റു ഗെയ്റ്റിലേക്ക് കൊണ്ടു വിടാൻ ഉള്ള ബാറ്ററി കൊണ്ടു പ്രവർത്തിക്കുന്ന ഒരു വണ്ടി. ധാരാളം സമയം ഉള്ളത് കൊണ്ടു മെല്ലെ അവിടെ ഇരുന്നു. ഞങ്ങളെ പോലെ സീനിയർ പൌരന്മാർ ചിലർ അവിടെ ഇരിപ്പുണ്ടായിരുന്നു. അവരോടൊപ്പം കാത്തിരുന്നു. ( കോഴിക്കോട്ടു റെയിൽവേ സ്റ്റേഷനിൽ ഒന്നാം പ്ലാറ്റ്ഫോമിൽ ഈ സൗകര്യം ലഭ്യമാണ് ) അര മണിക്കൂർ കഴിഞ്ഞു ബഗ്ഗി വന്നു, ഞങ്ങളെ കൊച്ചിക്ക് പോകുന്ന വിമാനത്തിന്റെ ഗെയ്റ്റിനു അടുത്തു കൊണ്ടുപോയി നിക്ഷേപിച്ചു. താഴോട്ടുള്ള ഒരു റാമ്പ് വഴി നടന്നു ഗെയ്റ്റിൽ എത്താം. മുടിഞ്ഞ വില ആണെങ്കിലും ലഘു ഭക്ഷണം കഴിച്ചു കാത്തിരുന്നു, അത്താഴം കിട്ടുകയില്ലഎന്നുറപ്പുള്ളത് കൊണ്ടു. വിമാനത്തിൽ 10 മണിക്ക് കയറി, 5 രിങ്കിട്ടിനു കാപ്പി വാങ്ങി കുടിച്ചു രാത്രി 11 മണിക്ക് കൊച്ചിയിൽ എത്തി. സമയ വ്യത്യാസം കൊണ്ടു നാല് മണിക്കൂർ യാത്ര ഒരു മണിക്കൂർ ആയി കുറഞ്ഞത്തായി തോന്നി.

കൊച്ചിയിലും വീൽ ചെയർ കിട്ടുമോ എന്നുറപ്പില്ലഎന്നാൽ ഞങ്ങൾ വിമാനത്തിൽ നിന്ന് പുറത്തിറങ്ങിയപ്പോൾ തന്നെ ഒരു ചെറുപ്പക്കാരൻ " ആന്റിക്ക് നടക്കാൻ ബുദ്ധിമുട്ടാണെന്ന് തോന്നുന്നല്ലോ ഞാൻ വീൽ ചെയർ കൊണ്ടു വരാം " എന്ന് പറഞ്ഞു പത്തു മിനുട്ടുകൾക്കകം വീൽ ചെയറുമായി വന്നു . അയാൾ ഞങ്ങളുടെ ലഗേജ് ബെൽട്ടിൽ കൊണ്ടു വന്നു ബെൽട്ടിൽ നിന്ന് ലഗേജ് എടുത്തു ട്രോളിയിലാക്കി ഇമിഗ്രെഷനിലെത്തിച്ചു. പാസ്സ്പോർട്ട് സ്റ്റാമ്പ് ചെയ്തു ടാക്സിക്കു കൂപ്പണും വാങ്ങി. ( അങ്കമാലി സ്റ്റെഷനിലേക്ക് വെറും 444 രൂപ മാത്രം അഞ്ചു കിലോമീറ്റർ ആണെങ്കിലും 19 കിലോമീറ്ററിന്റെ മിനിമം ചാർജു തന്നെ ) വേറെ വാഹനങ്ങൾ ഒന്നും കിട്ടാനുമില്ല എങ്ങനെയെങ്കിലും റെയിൽവേ സ്റേഷനിലേക്ക് ടാക്സിയിൽ കയറാൻ തുടങ്ങുന്നതുവരെ ആ യുവാവ് ഞങ്ങളെ സഹായിക്കാൻ കൂടെ ഉണ്ടായിരുന്നു സാധനം വണ്ടിയിൽ വെച്ച് അയാളെ അന്വേഷിച്ചപ്പോൾ അയാൾ ട്രോളിയുമായി ദൂരെ എത്തി ക്കഴിഞ്ഞു. എന്തെങ്കിലും ടിപ് കൊ ടുക്കാൻ അയാളെ വിളിച്ചപ്പോൾ ടാക്സി ഡ്രൈവർ പറഞ്ഞു. സാർ അവർ ടിപ് വാങ്ങുകയില്ല ഇത് കൊച്ചി എയർപോർട്ടിലെ സൌജന്യ സേവനം ആണ് എന്ന്. സി ബി എഫ്

എസ് എന്ന ഒരു സന്നദ്ധ സംഘടനയുടെ സേവനം ആണത്രേ ഇത്,. സൌരോർജം ഉപയോഗിക്കുന്നതിലും മറ്റും ലോകത്തിനു മാതൃക ആയ കൊച്ചി വിമാന താവളത്തിന്റെ മറ്റൊരു മുഖം അങ്ങനെ കണ്ടു സന്തോഷിച്ചു, നമ്മുടെ നാട്ടിലും ചിലയിടങ്ങളിൽ എങ്കിലും ഇത്തരം നല്ല മാതൃകകൾ ഉള്ളത് വളരെ സന്തോഷം. എന്റെ ഒരു പഴയ സഹപ്രവർത്തകന്റെ മകൻ ജോസഫ് തോമസ് അവിടെ എഞ്ചിനീയർ ആയി ജോലി ചെയ്യുന്നു. മനസ്സ് കൊണ്ടു അയാൾക്കും ദിവംഗതനായ തോമസ് സാറിനും നന്ദി പറഞ്ഞു സ്റെഷനിൽ എത്തി.

അവിടത്തെ ഒരു തട്ട് കടയിൽ നിന്നും ഒരു തമിഴൻ കൊണ്ടു വന്ന പുളിച്ച കടലക്കറിയും അപ്പവും കഴിച്ചു വിശപ്പ് മാറ്റി കാത്തിരുന്നു, രണ്ടു മണിക്കുള്ള മംഗലാപുരം എക്സ്പ്രെസ്സിൽ 3A കമ്പാരട്ട്രു മെന്റിൽ കയറാൻ ആയി അടുത്ത ശ്രമം. കൊച്ച് അറിയാൻ സ്റ്റേഷൻ മാസ്ടരോടു ചോദിച്ചപ്പോൾ നിങ്ങൾ ഡിസ്പ്ലേ നോക്കിയില്ലേ എന്നായി. ഡിസ്പ്ലേ സ്വിച് ഓൺ ചെയ്തിട്ടില്ലഎന്ന് പറഞ്ഞപ്പോള്16 ആമത്തെ കോച്ചാണ് എന്നറിഞ്ഞു. രണ്ടാം പ്ലാട്ഫോര്മിൽ ലഗേജുമായി എത്തി. വണ്ടി കൃത്യ സമയത്ത് എത്തി. ഞങ്ങളുടെ ബെർത്തിൽ ഉറങ്ങിക്കിടന്ന ആരെയോ ടി ടി വിളിച്ചുണർത്തി ബെർത്ത് നൽകി. സുഖമായി നാല് മണിക്കൂർ ഉറങ്ങി കോഴിക്കോട്ടു 6 മണിക്ക് തന്നെ എത്തി. രാവിലെ ആയതു കൊണ്ടു നാലാമത്തെ പ്ലാട്ഫോര്മിൽ നിന്ന് തന്നെ ആട്ടോ കിട്ടി. വീട് കാവൽ ഏല്പിച്ചിരുന്ന സെകൂരിറ്റികാരനെ വിളിച്ചു കാത്തിരിക്കാൻ ഫോണിൽ പറഞ്ഞു. ഞങ്ങൾ വീട്ടിലെത്തിയതിനു ശേഷം ചായക്കുള്ള കാശ് വാങ്ങി അയാൾ നന്ദി പറഞ്ഞു പിരിഞ്ഞു. ബാലിയാത്രയുടെ നല്ല ഓർമ്മകൾ മറ്റുള്ളവരുമായി പങ്കു വെക്കാനും ഇതെഴുതാനും തുടങ്ങി.

## ഈ കുറിപ്പെഴുതിയ ആളെപ്പറ്റി



പ്രൊഫ. കെ പി മോഹൻദാസ് ദീർഘകാലം കോഴിക്കോട് റീജ്യണൽ എഞ്ചിനീയറിംഗ് കോളേജിൽ (ഇപ്പോൾ നാഷണൽ ഇൻസ്റ്റിട്യൂട്ട് ഓഫ് ടെക്നോളജി എൻ ഐ ടി ) അദ്ധ്യാപകനായിരുന്നു. അവിടെ നാൽപതിലധികം വര്ഷം ജോലി ചെയ്ത ശേഷം വിശ്രമ ജീവിതം നയിക്കുന്നു, അല്പം എഴുത്തും സാമൂഹ്യ പ്രവർത്തനവുമായി പ്രത്യേകിച്ചും ഐ ഇ ഇ ഇ, (Institution of Electrical and Electronic Engineers ),ഇന്സ്ട്ടിടൂഷൻ ഓഫ് എന്ചിനീയെര്സ് (Institution of Engineers India) എന്നിവയിൽ കൂടി. ഇലക്ട്രിക്കൽ എഞ്ചിനീയറിംഗ് ആണ് വിഷയം, കണ്ട്രോൾ സിസ്ടത്തിൽ എം ടെക്കും(IIT Madras) പി എച് ഡി (IIT Delhi ) യും കിട്ടിയിട്ടുണ്ട്. യാത്ര വളരെ ഇഷ്ടം , യാത്ര ചെയ്ത സ്ഥലങ്ങളെ കുറിച്ച് കുറിപ്പുകൾ ബ്ലോഗുകളായി പ്രസിദ്ധീകരിക്കുന്നു. അടുത്തു കുടുംബസമേതം ബാലിയിൽ പോയ വിവരങ്ങളാണ് ഇതില്. വായിക്കുക , വിമർശിക്കുക. കോഴിക്കോട് നഗരത്തിൽ സ്ഥിര താമസം ബന്ധപ്പെടാൻ ഇ-മെയിൽ : **kp.mohandas62@gmail.com**